ദികശ്രേഷ്ഠന്മാരിൽ ഒരാളായ റവ. ഫാദർ റ്റി. ഐ. ജോസഫ് എം.എ. ബി. ഡി. കുന്നൂരിലുള്ള സ്വഭവനത്തിൽവച്ചു ഇക്കഴിഞ്ഞ ബുധനാഴ്ച വെളുപ്പിനു നിര്യാതനായ വിവരം വളരെ ഖേദകരമായ ഒരു വാർത്തയാണ്. അനന്യസുലഭമായ വ്യക്തിമാഹാത്മ്യവും ശിക്ഷണബോധവും തികഞ്ഞ ഒരു മാതൃകാവൈദികനായിരുന്നു അദ്ദേഹം. കോഴഞ്ചേരിയിൽ പ്രസിദ്ധമായ തേവർവേലിൽ കുടുംബാംഗമായ അദ്ദേഹം ബി. എ.ബിരുദം കരസ്ഥമാക്കിയശേഷം ആദ്യം എം. ജി. എം. ഹൈസ്കൂളിലും പിന്നീട് എം. ഡി. സിമ്മനാരി ഹൈസ്കൂളിലും ഒരു സഹായാദ്ധ്യാപകനായി പൊതുജീവിതം ആരംഭിച്ചു. ശിക്ഷണനിഷ്ഠയും സ്വഭാവദാർഢ്യവും പ്രകടിപ്പിച്ചിരുന്ന ഒരു മാതൃകാ അദ്ധ്യാപകനായിരുന്നു അദ്ദേഹം. ബോർഡിംഗ് ഭാരവാഹിത്വം വഹിച്ചിരുന്ന അദ്ദേഹം അന്യാദൃശമായ ഭരണപാടവവും നയവിശേഷവും പ്രദർശിപ്പിച്ചിരുന്നു. അന്ന് മെത്രാൻപദത്തിനു് നാമനിർദ്ദേശം ചെയ്തിരുന്ന ഒരാളായിരുന്ന അദ്ദേഹത്തെ വലിയ മാർജോസഫ് ദീവന്ന്യാസോസിനെ അനുസ്മരിച്ചുകൊണ്ട് സ്നേഹിതവർഗ്ഗം അദ്ദേഹത്തെ "വലിയമാർ" എന്നു വിളിക്കാറുണ്ടായിരുന്നു. സുറിയാനിസഭാ മാനേജിംഗ്കമ്മററി മെംബറായിരുന്ന ജോസഫ് ശെമ്മാശനിൽ അഭിപ്രായധീരതയും വഴങ്ങാത്ത മനോസ്ഥൈര്യവും വിളങ്ങിയിരുന്നു. അദ്ദേഹം മെത്രാൻപദത്തെ കാംക്ഷിക്കാതെ വിവാഹജീവിതത്തിൽ പ്രവേശിക്കുകയും പിന്നീട് അമേരിക്കയിൽ പോയി എം.എ.ബി.ഡി. ബിരുദം കരസ്ഥമാക്കുകയും ചെയ്തു. അമേരിക്കയിൽനിന്നു തിരിച്ചു വന്നശേഷം അദ്ദേഹം സിംഗപ്പൂരിൽ വൈദികനായി പോകുകയും പിന്നീട് ഇൻഡ്യയിൽതന്നെ മലങ്കരസ്സു പുറമെ പല ഇടവകകളിലും പ്രശംസ്യമായ രീതിയിൽ വികാരിസ്ഥാനം വഹിക്കുകയും ചെയ്തിരുന്നു. അദ്ദേഹം ബോംബെയിൽ വികാരിയായിരുന്നപ്പോഴാണ് അവിടത്തെ പള്ളിസ്ഥാപനത്തിൽ ഉത്സാഹപൂർവ്വമായ പ്രവർത്തനം നടന്നതു്. പള്ളിപണി പൂർത്തിയാകുന്നതിനുമുമ്പുതന്നെ അദ്ദേഹം ആരോഗ്യപരമായ കാരണങ്ങളാൽ ബോംബെ വിടേണ്ടിവന്നു. രോഗത്തിനു അല്പം ശമനം കണ്ടശേഷം കോയമ്പത്തൂർ പള്ളിയുടെ വികാരിപദം അദ്ദേഹം ഭരമേററു. തടാകം ആശ്രമത്തിൽ താമസിച്ചു വൈദികപഠനം നടത്തുന്ന വിദ്യാർത്ഥികൾക്കു അന്നു് അദ്ദേഹം ക്ലാസ്സുകൾ എടുത്തിരുന്നു. അദ്ദേഹത്തിനു് ആരോഗ്യം വീണ്ടും ലബ്ധമായി എന്നു വിചാരിച്ച ഒരു സന്ദർഭത്തിലാണ് വീണ്ടും ഗൗരവമായ കരൾ കാൻസർ രോഗവിധേയനായി അദ്ദേഹം വെല്ലൂർ ആശുപത്രിയെ അഭയം പ്രാപിച്ചതു്. അവിടെ ശസ്ത്രക്രിയയ്ക്കുശേഷം വിശ്രമാർത്ഥം ലേഡിഡോക്ടർ ആയ സ്വപത്നിയോടും ഏക സന്താനമായ പുത്രിയോടുംകൂടി കുന്നൂരിൽ താമസിച്ചുവരവെ വീണ്ടും രോഗം വർദ്ധിക്കുകയും ഈയാഴ്ച നിര്യാതനാവുകയുമാണ് ചെയ്തതു്. ഏതു കാര്യം ഭരമേററാലും അതു് കർത്തവ്യബോധത്തോടുകൂടി നിർവഹിക്കുന്നതിൽ അദ്ദേഹം പ്രദർശിപ്പിച്ചിരുന്ന നിഷ്ഠയും പെരുമാററവിശേഷവും അദ്ദേഹവുമായി ഇടപെട്ടിരുന്നവരുടെയെല്ലാം ആദരവ് സമാർജ്ജിച്ചിരുന്നു. മാതൃകായോഗ്യനായ ഈ പുരോഹിതശ്രേഷ്ഠന്റെ വിയോഗത്തിൽ പരിതപിക്കുകയും, അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളോടു അനുശോചിക്കുകയും ചെയ്തുകൊള്ളുന്നു.

---

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# ക്രൂശിൽനിന്നും സർവാധിപതിയായി വാഴുന്ന കർത്താവ്

(എം. റ്റി.)

ഞാനോ ഭൂമിയിൽ നിന്നു ഉയർത്തപ്പെട്ടാൽ എല്ലാവരേയും എങ്കലേക്കു ആകർഷിക്കും. (വി.യോഹ:32)

നമ്മുടെ കർത്താവിന്റെ ക്രൂശാരോഹണവും ഉയിർത്തെഴുന്നേല്പും പ്രത്യേകമായി നമ്മുടെശ്രദ്ധയ്ക്കു വിഷയീഭവിച്ചിട്ടുള്ള ഒരു സമയമാണല്ലോ ഇതു്. ക്രൂശുമരണത്തിന്റെ അതിവേദനയും അപമാനവും ത്യാഗപൂർണ്ണമായ സ്നേഹത്തിന്റെ ദിവ്യപ്രകാശവും ഉയിർത്തെഴുന്നേല്പിൽ ശക്തിയും നമുക്ക് അനുഭവപ്പെട്ടിട്ടുണ്ട്. കഷ്ടാനുഭവയാഴ്ചയിൽ നമ്മെ ഭരിക്കുന്ന ചിന്താഗതികളും വികാരങ്ങളും ഉയിർപ്പുപെരുനാളിന്റെ ആഘോഷങ്ങളുടെയും ആഹ്ലാദത്തിന്റെയും ഇടയിൽ അസ്തമിച്ചുപോകുക സാധാരണമാണ്. എന്നാൽ നിരന്തരപ്രചോദനം നൽകത്തക്കവണ്ണം പ്രതിദിനജീവിതത്തിൽ നിലനിൽക്കേണ്ടതായ ഒരു അനുഭവയാഥാർത്ഥ്യമാണ് ക്രൂശിക്കപ്പെട്ടവനും ഉയിർത്തെഴുന്നേററവനുമായ ക്രിസ്തു എന്നു നാം ഓർക്കണം. "ഞാൻ ഭൂമിയിൽ നിന്നു് ഉയർത്തപ്പെട്ടാൽ എല്ലാവരേയും എങ്കലേക്കു ആകർഷിക്കും" എന്നാണ് കർത്താവു പറഞ്ഞിട്ടുള്ളതു്. ക്രൂശിക്കപ്പെട്ട ക്രിസ്തു നിസ്സഹായനും പരാജിതനുമായി നിൽക്കുന്ന കാഴ്ചയല്ല ഇന്നു നാം കാണുന്നതു്. അജയ്യമായ ശക്തിയോടു കൂടി ഉയിർത്തെഴുന്നേററു ഇപ്പോഴും ജീവിച്ചുകൊണ്ട് സമസ്തലോകത്തിനും വേണ്ടി തന്റെ രക്ഷണ്യമായ വ്യാപാരം തുടർന്നുകൊണ്ടിരിക്കുന്ന ഒരു ക്രിസ്തുവാണ് നമ്മുടെ കൺമുമ്പിൽ നിൽക്കുന്നതു്. ഇന്നു ക്രൂശു നഗ്നമാണ്. അതിന്റെ സന്ദേശം ഉയിർത്തെഴുന്നേററ ദൈവപുത്രനായ ക്രിസ്തു തന്റെ സ്നേഹവും സ്വയത്യാഗവും കൊണ്ട് അതിന്റെ ശാപത്തെ അനുഗ്രഹമായി മാററുകയും അതിനെ രക്ഷയുടെ ആയുധമാക്കിത്തീർക്കുകയും ചെയ്തു എന്നുള്ളതാണ്. തന്നെ സംസ്കരിച്ച കബറിടം ഇന്നു ശൂന്യമാണ്. അതു നിത്യജീവനിലേക്കുള്ള കവാടമായി സ്ഥിതിചെയ്യുന്നു. ഉയിർത്തെഴുന്നേല്പിൽ നിന്നും അന്യമായി ക്രൂശിനെ വീക്ഷിക്കുക സാദ്ധ്യമല്ല. രക്ഷണ്യമായ ഒരു പ്രവർത്തിയുടെ രണ്ടു വശങ്ങളായി അവ സ്ഥിതിചെയ്യുന്നു. ഇന്നു കർത്താവിനെ ക്രൂശിൽ നാം കാണുന്നെങ്കിൽ ക്രൂശിൽ നിന്നു രാജ്യഭാരം ചെയ്യുന്നവനായിട്ടാണ് താൻ പ്രത്യക്ഷപ്പെടുന്നതു്. ക്രൂശു തന്റെ സിംഹാസനമാണ്. തന്റെ സ്നേഹവചസ്സുകളും ത്യാഗസന്ദേശവും അവിടെ മാറെറാലിക്കൊള്ളുന്നു. എങ്ങനെയാണ് ക്രിസ്തു ഇപ്പോഴും ക്രൂശിൽ കിടന്നുകൊണ്ട് രാജ്യഭാരം ചെയ്യുന്നതു്?

1. ക്രൂശിൽനാം ദർശിക്കുന്നസർവാധിപത്യം ഒരു പുതിയ രീതിയിലുള്ളതാണ്. കയ്യൂക്കുള്ളവൻ കാര്യക്കാരൻ" എന്നുള്ള ലൗകികപ്രമാണത്തെ എന്നേക്കുമായി നശിപ്പിച്ചതു ക്രിസ്തുവിന്റെ ക്രൂശുമരണമാണ്. അധികാരത്തിന്റെ പദവി സേവനത്തിലാണു സ്ഥിതി ചെയ്യുന്നതെന്നു് ആ സംഭവം വ്യക്തമാക്കി. സ്നേഹിതർക്കു വേണ്ടി സദാ സ്വയം അർപ്പിക്കുകയും മരണത്തിലൂടെ ജീവിക്കുകയും ചെയ്തു കൊണ്ടിരിക്കുന്ന ഒരു ക്രിസ്തുവാണു ക്രൂശിൽനിന്നു ഭരണം നടത്തുന്നതു്.

2. ക്രൂശിന്റെ സർവ്വാധിപത്യം സാർവ്വത്രികമാണ്. അതിന്റെ സ്വാധീനശക്തി എല്ലാ കാലത്തും എല്ലാ ദേശത്തും എല്ലാ തരത്തിലുമുള്ള ആളുകളെയും ആശ്ലേഷിക്കുവാനും ആകർഷിക്കുവാനും പര്യാപ്തമാണ്. അതിന്റെ സ്നേഹസന്ദേശം എല്ലാവരുടെയും സ്നേഹത്തെ പ്രത്യുത്തരമായി ക്ഷണിക്കുകയും സേവനത്തെ അവകാശപ്പെടുകയും ചെയ്യുന്നു. ഏതു വിഷമത്തിനും ഉതകുന്ന സാന്ത്വനവാക്കുകൾ ഉച്ചരിക്കുവാൻ അതിനു കഴിവുണ്ട്. സ്വയാധിഷ്ഠിതമായ അവകാശവാദത്തിന്റെ മാത്സര്യമനോഭാവത്തെ നീക്കി സ്വയവിസ്മൃതിയോടു കൂടിയ ആത്മസമർപ്പണത്തിന്റെ സ്വാതന്ത്ര്യത്തിലേക്ക് അതു മനുഷ്യനെ വഴി നടത്തുന്നു.

3. ക്രൂശിന്റെ ആധിപത്യം ലോകത്തിന്റെ ജീവിതത്തെ മുഴുവനും രൂപാന്തരപ്പെടുത്തുന്ന ഒന്നാണ്. ലോകത്തിന്മേൽ ജയം നേടിയവനായ കർത്താവിന്റെ ശക്തിയാണ് ക്രൂശിൽനിന്നു നിർഗ്ഗമിക്കുന്നത്. അതു ഭാവിയെ മാത്രം സംബന്ധിച്ച ഒന്നല്ല; വർത്തമാനകാലത്തിൽ വ്യാപരിക്കുന്ന ഒരു ശക്തിയാണ്. "നിന്റെ രാജ്യം വരേണമേ" എന്നു നാം പ്രാർത്ഥിക്കുന്നുണ്ടെങ്കിലും ആ വരുവാനുള്ള രാജ്യത്തിന്റെ രാജാവു തന്റെ സകല പ്രാഭവത്തോടുംകൂടി ഇപ്പോൾ തന്നെ നമ്മുടെ മദ്ധ്യേ സന്നിഹിതനാണ്.

4. ക്രൂശു മനുഷ്യർക്കു വേണ്ടിയുള്ള ദൈവത്തിന്റെ പ്രവർത്തനത്തിന്റെ സ്വഭാവത്തെ വെളിപ്പെടുത്തുന്നു. "എന്നെ കണ്ടവൻ പിതാവിനെ കണ്ടിരിക്കുന്നു." ക്രൂശിന്റെ സർവ്വാധിപത്യം സ്നേഹത്തിന്റെ സർവ്വാധിപത്യമാണ്. ക്രൂശിന്റെ വിജയം സ്നേഹത്തിന്റെ വിജയവുമാണ്. എല്ലാവർക്കും വേണ്ടി ക്രിസ്തു നേടിയ വിജയം നാം ക്രമേണ ആസ്വദിക്കുകയും സ്വായത്തമാക്കുകയും ചെയ്യുന്നു. കഷ്ടമനുഭവിക്കുന്ന ദൈവപുത്രന്റെ ദർശനമാണു പൂർണ്ണതയിലേക്കുള്ള നമ്മുടെ വളർച്ചയെ ആദർശമായി നിലകൊള്ളുന്നത്. എന്നാൽ ആദർശം മാത്രം മതിയാകയില്ല. ആദർശത്തിന്റെ സാക്ഷാൽക്കാരത്തിനു് ആന്തരീയശക്തി അത്യാവശ്യമാണ്. ക്രൂശിൽ നിന്നു പ്രവഹിക്കുന്ന വ്യക്തിഗതമായ സ്നേഹം ആ ശക്തി മനുഷ്യനു പ്രദാനം ചെയ്യുന്നു. ഹൃദയത്തെ ചലിപ്പിക്കുവാനും ആകർഷിക്കുവാനുമുള്ള ശക്തി തത്വജ്ഞാനത്തിനില്ല. എന്നാൽ തത്വത്തിന്റെ മൂർത്തീകരണം ഒരു ജീവിതത്തിൽ ദർശിക്കുമ്പോൾ മനുഷ്യൻ താനെ ആകർഷിക്കപ്പെടുന്നു. ക്രിസ്തുവിന്റെ വ്യക്തിഗതമായ സ്നേഹം നമ്മുടെ സ്നേഹത്തെ ഉത്തേജിപ്പിക്കുന്നു.

5. ക്രൂശിന്റെ സർവ്വാധിപത്യം ക്രിസ്ത്യാനികളിൽ കൂടെയാണ് വ്യാപരിക്കുന്നത്. ക്രൂശിക്കപ്പെട്ട ക്രിസ്തുവുമായുള്ള ഐക്യത്തിൽ ക്രിസ്തുവിന്റെ ദിവ്യജീവിതത്തിൽ നാം ഭാഗഭാക്കാകുന്നു. ഓരോരുത്തരും അവരവരുടെ സ്ഥാനത്തും നിലയിലും ക്രൂശിൽനിന്നു ഭരിക്കുന്ന ക്രിസ്തുവിനെ പ്രതിനിധീകരിക്കേണ്ടതാണ്. ഓരോക്രിസ്ത്യാനിയും ക്രൂശിലെ സ്നേഹത്തിന്റെ സന്ദേശവാഹകനായിട്ടാണ് വിളിക്കപ്പെട്ടിരിക്കുന്നത്. കഷ്ടാനുഭവങ്ങളിൽ കൂടി കർത്താവിന്റെ സ്നേഹത്തിനും അജയ്യമായ ശക്തിക്കും സന്തോഷത്തിനും സമാധാനത്തിനും സാക്ഷ്യംവഹിക്കേണ്ടവനാണ് അവൻ.

6. ക്രൂശിന്റെ ആധിപത്യം ഏറ്റവും ഫലോൽപാദകമാണ്. പ്രയാസങ്ങളും പരാജയങ്ങളും പലപ്പോഴും നമ്മെ നിരാശാഭരിതരാക്കിത്തീർത്തേക്കാം. അപ്പോസ്തോലന്മാർപോലും സംശയങ്ങൾക്കും നിരാശയ്ക്കും വിധേയരായി. എന്നാൽ അവയിൽ കൂടിയെല്ലാം സർവ്വശക്തനായ കർത്താവു പ്രവർത്തിപ്പാൻ സന്നദ്ധനായി കാത്തുനിൽക്കുന്നു. അന്ത്യവിജയം അവന്റേതാണ്. അവന്റെ ശക്തിക്കു കീഴടങ്ങാത്തതായി യാതൊരു ശക്തിയുമില്ല. അവൻ കഷ്ടതയിൽ കൂടി അനുസരണം പഠിച്ചതു പോലെ നാമും പഠിക്കേണ്ടിയിരിക്കുന്നു. അതിനുള്ള അവസരങ്ങൾ നാം സസന്തോഷം സ്വീകരിക്കണം. "സ്വർഗ്ഗത്തിലും ഭൂമിയിലും ഉള്ള സർവ്വ അധികാരവും എനിക്കു നൽകപ്പെട്ടിരിക്കുന്നു." "കണ്ടാലും ഞാൻ എല്ലായ്പോഴും ലോകാവസാനത്തോളം തന്നെ, നിങ്ങളോടു കൂടെ ഉണ്ട്." "ധൈര്യമായിരിപ്പിൻ; ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു." ക്രൂശിൽനിന്നും സർവ്വാധിപതിയായി വാഴുന്ന കർത്താവിന്റെ നിരന്തരസാന്നിദ്ധ്യവും ശക്തിയും നമുക്കു വർദ്ധമാനമായി അനുഭവപ്പെടട്ടെ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. 1. ശമുവേൽ. 17. 17–24.

ഈ ഭാഗത്തു് നമ്മുടെ ശ്രദ്ധയെ സർവ്വപ്രധാനമായി ആകർഷിക്കുന്ന മൂന്നു പേരെയാണു് നാം കാണുന്നതു്. ഫെലിസ്ത്യ മല്ലനായ ഗോലിയാത്തും, ഇസ്രായേൽ രാജാവായ ശൗലും, യൗവ്വനത്തിലേക്കു് കാലൂന്നിത്തുടങ്ങിയിട്ടുള്ള ദാവീദും തന്നെ. വീരയോദ്ധാവായിരുന്ന ശൗൽപോലും ഭയപ്പെട്ട ഗോലിയാത്തിനെ അഭിമുഖീകരിക്കുവാനുള്ള ധൈര്യവും വിശ്വാസവും ദാവീദിനു് എവിടെനിന്നു കിട്ടി? ഏകാന്തതയിലുള്ള ദൈവസംസർഗ്ഗംമൂലം ലഭിച്ചതായിരുന്നു അവ രണ്ടും. വിശുദ്ധവും വിജയകരവുമായ ഒരു ജീവിതത്തിനു വിശ്വാസത്തിൽ അധിഷ്ഠിതമായ ജീവിതം ആവശ്യമാണു്. അതിനു ദൈവസംസർഗ്ഗം അല്ലാതെ എളുപ്പവഴികളൊന്നുമില്ല. ഏകാന്തതയിൽ അദ്ദേഹം നേരിട്ട പരീക്ഷകൾ അവശ്യമായ പരിശീലനം നൽകിയെന്നുള്ളതിനു സംശയമില്ല. ഏകാന്തതയിൽ നേരിടേണ്ടിവരുന്ന പരീക്ഷകൾ ബഹുലങ്ങളാണെന്നാണു് പരിശുദ്ധന്മാരുടെ അനുഭവം സാക്ഷിക്കുന്നതു്. അവയോടൊപ്പം അദ്ദേഹത്തിൻെറ ദൈനംദിനജീവിതാനുഭവങ്ങൾ വിശ്വാസത്തിനു മാറ്റുകൂട്ടുകയും ചെയ്തു. ദൈനംദിനജീവിതം പരാജയമെങ്കിൽ അങ്ങനെയുള്ള ഒരുവനെക്കൊണ്ടു മഹൽകാര്യങ്ങൾ സാധിക്കുവാൻ സദ്ധ്യമല്ല. "അല്പത്തിൽ വിശ്വസ്തൻ അധികത്തിലും വിശ്വസ്തൻ" ജീവിതത്തിൻെറ വിവിധവശങ്ങളെ ബന്ധിക്കുന്ന ഒരു സത്യമത്രേ ഇതു്.

ചൊവ്വാ, 1. ശമൂ. 17. 25–37.

പട്ടാളപാളയത്തിലെത്തിയ ദാവീദു് ദർശിച്ചതു് ഗോലിയാത്തിൻെറ വെല്ലുവിളിയിൽ ഭയവിധേയരായ ഒരു സമൂഹത്തെ ആയിരുന്നു. കാര്യം മനസ്സിലാക്കുന്നതിനുവേണ്ടി അദ്ദേഹം നടത്തിയ അന്വേഷണങ്ങൾ സ്വസഹോദരനിൽ നിന്നു് ആക്ഷേപം നേരിടുന്നതിനാണു് പര്യാപ്തമായതു്. എന്നാൽ അതുകൊണ്ടൊന്നും ദാവീദു് ക്ഷുഭിതനാകുന്നില്ല. നേരെമറിച്ചു് ശാന്തമായി കാര്യങ്ങൾ അന്വേഷിച്ചറിയുന്നതിനു അദ്ദേഹം ജാഗ്രത കാണിച്ചു കാണുന്നു. അസൂയയിൽനിന്നു് നിർഗ്ഗമിക്കുന്ന ആക്ഷേപവാക്കുകളെ വിനയപൂർവ്വം സഹിക്കുവാനും, ക്ഷമാപൂർവ്വം കാര്യങ്ങളിൽ ഇടപെടുവാനുമുള്ള ശക്തി ദാവീദിനുണ്ടായിരുന്നു. ആക്ഷേപങ്ങളെ വിനയപൂർവ്വം സഹിപ്പാനുള്ള കഴിവു് ശക്തിയുടെ ഒരു ലക്ഷണമാണെന്നുമുള്ളതിനു തെളിവു് അനന്തര സംഭവങ്ങൾ നമുക്കു കാണിച്ചുതരുന്നുണ്ടു്.

സാധാരണ ബുദ്ധിയിൽ അപകടസമ്പൂർണ്ണമായ ഒരു യത്നത്തിലാണു് ദാവീദു് പ്രവേശിച്ചതു്. ഒരു വലിയ മല്ലനെ ആയുധസഹായം കൂടാതെ ജയിക്കാമെന്നു് ചിന്തിക്കുന്നതു് കേവലം ഭോഷത്വമല്ലേ! ദൈവേഷ്ടപ്രകാരമുള്ള ഒരു കാര്യം സാധിക്കുന്നതിനു ദൈവേഷ്ടാനുസരണമുള്ള മാർഗ്ഗങ്ങൾ കൂടെ സ്വീകരിപ്പാൻ കർത്തവ്യമുണ്ടു് എന്നു് ഈ അവസരത്തിൽ നാം സ്മരിക്കണം. ലോകജ്ഞാനത്തിലുള്ള നമ്മുടെ ആശ്രയം അപ്രതീക്ഷിതമായ പല വിജയങ്ങൾ നഷ്ടപ്പെടുത്തുന്നതിനു കാരണമാകാറുണ്ടു്.

ബുധൻ. 1. ശമൂ. 17. 38–54.

ഗോലിയാത്തുമായി യുദ്ധം ചെയ്യുവാൻ സന്നദ്ധനായി മുമ്പോട്ടു പോകുന്ന ദാവീദിനെ നാം ഒന്നു കാണേണ്ടതാണു്. ഭയമില്ല, സംശയമില്ല, സങ്കോചമില്ല. അവയോടൊപ്പം യഹോവയുടെ നാമത്തിൽ ശത്രുവിനെ അഭിമുഖീകരിക്കുന്നു എന്ന ബോധം അദ്ദേഹത്തെ ശക്തിപ്പെടുത്തുകയും ചെയ്തു. ദൈവത്തിൻെറ നാമത്തിൽ—ദൈവത്തിൻെറ ഇഷ്ടപ്രകാരം കാര്യം ചെയ്യുന്നു എന്നബോധം എത്ര വലിയ ശക്തി ഒരുവനു നൽകുന്നു എന്നു് അനുഭവംകൊണ്ടു് മാത്രമേ അറിയുവാൻ കഴികയുള്ളു. എന്നാൽ അതിനു മററു ചില കാര്യങ്ങൾ അവിഭാജ്യഘടകങ്ങളായി ശേഷിക്കുന്നുണ്ടു്. സ്വാർത്ഥരഹിതമായ ഉദ്ദേശം, ദൈവത്തിനു താൻ അർഹിക്കുന്ന പ്രഥമസ്ഥാനം കൊടുക്കുന്നതിനുള്ള സന്നദ്ധത, ലോകജ്ഞാനത്തിൽ ആശ്രയിക്കാതിരിക്കുന്ന പ്രകൃതം എന്നിവയാണു് അവയോരോന്നും. അങ്ങിനെയുള്ളവർ ആവശ്യമായി വന്നാൽ ഏകനായി നിന്നുപോലും ശത്രുവിനെ എതിരിട്ടും, ശാന്തമായും സമാധാനമായും കാര്യങ്ങളെ അഭിമുഖീകരിക്കും. അവനിൽ ഭയത്തിനു യാതൊരു സ്ഥാനവും കാണുകയില്ല. അജയ്യപരാക്രമി ആയിരിക്കുകയും ചെയ്യും. ലോകം, ജഡം, സാത്താൻ ഇവയെ ജയിക്കുന്ന ആ ശക്തി നമ്മുടെ വിശ്വാസം മാത്രമാണു്.

വ്യാഴം. 1. ശമൂ: 17: 55—18. 5.

മനുഷ്യജീവിതത്തിൽ അപ്രതീക്ഷിതവും അത്ഭുതകരവും എന്നു തോന്നിയേക്കാവുന്ന ചില സുഹൃൽബന്ധങ്ങളുണ്ടാകാറുണ്ടു്. ജീവിത സാഹചര്യങ്ങൾ തമ്മിൽ യാതൊരു പൊരുത്തവുമില്ലായിരിക്കാമെങ്കിലും വ്യാഖ്യാനാതീതമായ വിധത്തിൽ അവർ പരസ്പരം സ്നേഹശൃംഖലയാൽ ബന്ധിതരായിത്തീരുന്നു. അങ്ങനെയുള്ള രണ്ടു സുഹൃത്തുക്കളായിട്ടാണു ദാവീദും യോനാഥാനും അറിയപ്പെടുന്നതു്. രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ചരിത്രത്തിൽ, പരസ്പരമുള്ള സ്നേഹബന്ധം നിമിത്തമായി ഇത്രമാത്രം മധുരസ്മരണകൾ അവശേഷിക്കുന്ന മററു രണ്ടു സുഹൃത്തുക്കൾ ഉണ്ടായിട്ടുണ്ടോ എന്നു സംശയമത്രേ. ഒരുവൻെറ സുഹൃത്തുക്കളേയും സുഹൃത്തുക്കളിൽ അവൻ ജനിപ്പിക്കുന്ന ബഹുമാനത്തേയും ആശ്രയിച്ചു് ഒരു മനുഷ്യൻെറ യഥാർത്ഥമാററു നിർണ്ണയിക്കാമെന്നുള്ളതു് ഒരു പരമാർത്ഥമാണു്. രാജപുത്രനായ യോനാഥാനു് ദാവീദിനോടു സ്നേഹവും ബഹുമാനവും തോന്നി എങ്കിൽ തത്തുല്യമായ ഏതെങ്കിലും വിശിഷ്ടഗുണം ദാവീദിൽ കണ്ടിരിക്കാമെന്നുള്ളതിനു സംശയമില്ല. ഈ അവസരത്തിൽ നമ്മുടെ സുഹൃത്തുക്കളേയും അവരിൽ നാം ഉല്പാദിപ്പിക്കുന്നതിനു കഴിഞ്ഞിട്ടുള്ള ബഹുമാനത്തേയും പററി അല്പമായി ചിന്തിച്ചു നോക്കുക.

വെള്ളി. സങ്കീ: 59.

ദാവീദിനെ വധിക്കുവാനായി ശൗൽ നിയോഗിച്ച ഒരു സംഘം ആളുകൾ അദ്ദേഹത്തിൻെറ ഭവനം വളഞ്ഞ അവസരത്തിൽ എഴുതിയ ഒരു സങ്കീർത്തനമാണു് ഇതെന്നു കരുതപ്പെടുന്നു. ചതിപ്രയോഗം മൂലം തന്നെ വധിക്കുവാൻ ശൗൽ നടത്തിയ വിവിധ ശ്രമങ്ങളും അവയുടെ പരാജയവും അറിയാമായിരുന്ന ദാവീദു് ഈ സന്ദർഭത്തിൽ ദൈവത്തിലുള്ള തൻെറ ശരണം വെളിവാക്കുന്ന ഈ സങ്കീർത്തനം എഴുതി എങ്കിൽ അതിൽ അസ്വാഭാവികത ഒന്നും ഇല്ല. ദൈവം തൻെറ ബലവും ഗോപുരവും ആണെന്നാണു് അദ്ദേഹം പാടുന്നതു്. ആന്തരികമായ ശക്തിയും ബാഹ്യമായ സംരക്ഷണവുമാണു ദാവീദു് ഇവിടെ ഉദ്ദേശിക്കുന്നതു്. തനിക്കു ചെയ്യുതീർക്കുവാനുള്ള വിപുലമായ ജോലിയും അതിനായി താൻ അഭിമുഖീകരിക്കേണ്ടതായ പ്രാതികൂല്യങ്ങളും കണ്ടുകൊണ്ടു് പൗലൂസ് അപ്പൊസ്തലൻ ഇതേസ്വരത്തിൽ തന്നെ എഴുതുന്നു. "എന്നെ ശക്തിപ്പെടുത്തുന്ന ക്രിസ്തുവിൽ കൂടെ സർവ്വവും ചെയ്യുവാൻ എനിക്കു കഴിയും." ഏതു വിഷമഘട്ടത്തിലും ദൈവത്തെ മുറുകെ പിടിക്കുകയും തന്നിൽ ശരണം

## അടുത്ത മലങ്കര മെത്രാപ്പോലീത്താ.

(ഈ. വി. മാത്യു, കോട്ടയം.)

ഈ വിഷയം ഇപ്പോൾ മലങ്കരയിലുള്ള സത്യവിശ്വാസികളായ എല്ലാ സുറിയാനിക്കാരുടെയും ഗാഢമായ ശ്രദ്ധയിൽ പെട്ടിരിക്കയായിരിക്കണം. മലങ്കരമെത്രാപ്പോലീത്താസ്ഥാനത്തേക്കു വരാവുന്നവരായി നമ്മുടെ സഭയിൽ ഇപ്പോൾ അഞ്ചു മെത്രാപ്പോലീത്തന്മാരാണല്ലൊ ഉള്ളതു്. ഇവരിൽ ഓരോരുത്തരെയും അവരോധിക്കണമെന്നു അഭിപ്രായമുള്ളവർ അവരവരുടെ ഇടവകകളിലും വെളിക്കും ധാരാളം കാണും. അതിലേക്കു ആലോചനകളും പ്രചരണവേലകളും ഇപ്പോഴെ നടക്കുന്നുമുണ്ടായിരിക്കാം. രാഷ്ട്രീയതെരഞ്ഞെടുപ്പുസമ്പ്രദായങ്ങളിൽ പരിചയിച്ചിട്ടുള്ളവരും സഭയുടെ തത്വങ്ങൾ ശരിക്കു അറിയാൻ പാടില്ലാത്തവരുമായ സാമാന്യജനങ്ങൾ ഇക്കാര്യത്തിൽ ഇങ്ങനെയുള്ള നടപടികൾ സ്വീകരിക്കുന്നതിൽ അത്ഭുതപ്പെടുവാനില്ല. എന്നാൽ വൈദികസ്ഥാനങ്ങളിലേക്കുള്ള തെരഞ്ഞെടുപ്പും നിയമനവും ദൈവവിളിയനുസരിച്ചു് നടക്കേണ്ടതാണെന്നു മനസ്സിലാക്കി ആവക കാര്യങ്ങൾ ദൈവേഷ്ടത്തിനു വിട്ടുകൊടുക്കുന്നപക്ഷം നമുക്കു വളരെ ആശ്വാസമുണ്ടാകുന്നതാണു്. എന്നാൽ ദൈവം ചെയ്യാനുള്ളതു് നാം ചെയ്യുവാൻ മുതിരുന്നപക്ഷം ദൈവം പിൻവലിയുകയും നമ്മുടെ പ്രവൃത്തി അപകടത്തിൽ കലാശിക്കുകയും ചെയ്യും. "യഹോവാ ഭവനത്തെ പണിയാതെ ഇരുന്നാൽ അതിനെ പണിയുന്നവർ വൃഥാ അദ്ധ്വാനപ്പെടുന്നു." (സങ്കീ: 127: 1) വി: സഭ ഒരു ദൈവിക സ്ഥാപനവും അതിലെ ആചാര്യന്മാർ ദൈവത്താൽ വിളിക്കപ്പെടുന്നവരുമാണെന്നു് നാം വിശ്വസിക്കുന്നസ്ഥിതിക്കു് അടുത്ത മലങ്കരമെത്രാപ്പോലീത്തായുടെ തെരഞ്ഞെടുപ്പുകാര്യത്തിൽ ആരും അത്ര വിഷമിക്കേണ്ടെന്നു മാത്രമല്ല. അതേപ്പററി ആരും "വ്യാകുലപ്പെടുകയൊ സംസാരിക്കുകയൊ അരുതു്" (മത്താ: 6: 31) എന്നുമാണു് എനിക്കു പറയുവാനുള്ളതു്. നാം ചെയ്യേണ്ടതു് ഇത്രയുമേയുള്ളു:— തക്കതായ ആളിനെ കാണിച്ചുതരുന്നതിനു നാം എല്ലാവരും മുട്ടിപ്പായി പ്രാർത്ഥിക്കണം. തെരഞ്ഞെടുപ്പിനായുള്ള പള്ളിപ്രതിപുരുഷയോഗം കൂടുമ്പോൾ യോഗാംഗങ്ങൾ വിനയപുരസ്സരം പ്രാർത്ഥനയോടു കൂടി വോട്ടുചെയ്യണം. വോട്ടുതന്നെ കൈ പൊക്കിയായിരിക്കരുതു്. കടലാസിൽ (ബാലററു) എഴുതിയായിരിക്കണം. വോട്ടിനുമുമ്പു് എപ്പോഴെങ്കിലുമൊ വോട്ടുസമയത്തൊ തെരഞ്ഞെടുക്കപ്പെടേണ്ട ആളിനെപ്പററി സഭാംഗങ്ങൾ ആരും തമ്മിൽ തമ്മിൽ യാതൊരാലോചനയും നടത്താതെ എല്ലാവരും പരിപൂർണ്ണ മൗനം ദീക്ഷിക്കണം. അവർ ദൈവവുമായിട്ടു ആലോചിക്കുകയും സംസാരിക്കുകയും ചെയ്യാവു. വോട്ടുസമയത്തു് ജഡത്തോടും രക്തത്തോടും ആലോചിക്കാതെ തിരുസഭയുടെ നാഥനായ ദൈവം മനസ്സിൽ തോന്നിക്കുന്ന ആളിന്റെ പേരു വോട്ടുകടലാസിൽ എഴുതി നിർദ്ദിഷ്ടപെട്ടിയിൽ ഇട്ടേക്കണം. അപ്പോൾ ശരിയായ ആൾ തെരഞ്ഞെടുക്കപ്പെടും.

ചില പള്ളിക്കാർ ഇപ്പോഴെ യോഗങ്ങൾ കൂടി സ്ഥാനാർത്ഥികളെ നിർത്തുന്നതായും, പ്രചരണവേലകൾ ആരംഭിച്ചിട്ടുള്ളതായും അറിയുന്നു. അതു ലോകത്തിൽ പലയിടത്തും ഇപ്പോഴുള്ള (heterodox) ഹെററൊഡോക്സ് [അസത്യ] സഭക്കാരുടെ രീതിയാണു്. നാം അവരെ അനുകരിക്കുന്നപക്ഷം അതൊരു ശാപകാരണമായി തീരുമെന്നു പറഞ്ഞുകൊള്ളട്ടെ. തക്കയാളിനെ കണ്ടുപിടിക്കുന്ന കാര്യം ദൈവത്തിനു വിട്ടുകൊടുക്കുകയാണു് വേണ്ടതു്. കൂടാതെ നമ്മുടെ പിതാക്കന്മാരെപ്പററി സ്ഥാനാർത്ഥികളെന്നു് ഒരിക്കലും പറയരുതു്. അവരാരും സ്ഥാനത്തിനായി അർത്ഥിക്കുന്നില്ല; അർത്ഥിക്കയുമില്ല. അവരെ സ്ഥാനാർഹരെന്നു പറയുന്നതി

---

ളെപ്പട്ടകയും ചെയ്യുന്നവർ ദാവീദിനെപ്പോലെ ദൈവത്തിൽ ആനന്ദനൃത്തം ചെയ്യുകതന്നെ ചെയ്യും.

ശനി. I. ശമു: 20. 21—37.

ശൗലിനു് ദാവീദിനോടുണ്ടായ ശത്രുതയിൽ യോനാഥാൻ വളരെ ക്ലേശകരമായ ഒരു നിലയാണു് പാലിക്കേണ്ടി വന്നതു്. തന്റെ പിതാവിനു് അഹിതമായ യാതൊന്നും നിവൃത്തിയുണ്ടെങ്കിൽ പ്രവർത്തിക്കരുതു്. അതേസമയത്തു തന്റെ ആത്മസുഹൃത്തിനോടു വിശ്വസ്തനായിരിക്കുകയും ചെയ്യണം. എന്നാൽ പിതാവിന്റെ എതിർപ്പു് ഉണ്ടായിട്ടും യോനാഥാൻ തന്റെ സ്നേഹിതനോടു വിശ്വസ്തതയോടെ അന്ത്യം വരെ വർത്തിച്ചു എന്നുള്ളതു പ്രത്യേകം ശ്രദ്ധേയമാണു്. തെററിദ്ധാരണകളും പ്രിയജനങ്ങളുടെ ശത്രുത പോലും നേരിടേണ്ടി വന്നാലും യോനാഥാനെ പോലെ വിശ്വസ്തത പാലിക്കുന്നതിൽ നാം നിഷ്കർഷിക്കാറുണ്ടോ? പ്രത്യേകിച്ചു നമ്മുടെ സ്ഥാനത്തിനോ പ്രശസ്തിക്കോ ഭംഗം വരുന്ന ഘട്ടത്തിൽ പോലും വിശ്വസ്തരായിരിക്കണമെന്ന കാര്യത്തിൽ നമ്മുടെ നില എന്താണു്? നമ്മുടെ വിശ്വാസകാര്യങ്ങളിൽ നമുക്കുള്ള നിലയെപ്പററി നാം അഭിമാനിക്കുന്നുണ്ടാവാം. എന്നാൽ ആ കാര്യത്തിൽ ആവശ്യമായിരുന്നാൽ ത്യാഗപൂർവ്വം ഭവിഷ്യത്തുകളെ നാം നേരിടുമോ?

ൽ വിരോധമില്ലായിരിക്കാം. രാഷ്ട്രീയരംഗത്തിലെ സ്ഥാനാർത്ഥികളല്ല എന്നു നാം മനസ്സിലാക്കണം.

നമ്മുടെ പിതാക്കന്മാർ പോലും തെരഞ്ഞെടുപ്പുകാര്യത്തിൽ കൂടിയാലോചന നടത്തരുതെന്നു വിനയപുരസ്സരം അപേക്ഷിച്ചുകൊള്ളട്ടെ. പള്ളിപ്രതിപുരുഷയോഗത്തിലൊ എപ്പിസ്കോപ്പൽ സുന്നഹദോസിലൊ ഈ വിഷയം തീരുമാനത്തിനു വരുമ്പോൾ അവർ പരസ്പരം ആലോചിക്കാതെ പ്രാർത്ഥനയോടു കൂടി വോട്ടു രേഖപ്പെടുത്തുകയേ ആകാവൂ.

നമ്മുടെ സഭയിലെപിതാക്കന്മാരാരും "സ്ഥാനാർത്ഥികളായി" നിൽക്കയില്ലെന്നു എനിക്കു നിശ്ചയമുള്ളതുകൊണ്ടു് അവർ വോട്ടുപിടിക്കാൻ നേരിട്ടൊ അല്ലാതെയൊ യാതൊരു ശ്രമവും ചെയ്യരുതെന്നു് പ്രത്യേകിച്ചു പറയേണ്ട ആവശ്യമില്ല. അതുപോലെ തന്നെ ഏതെങ്കിലും പിതാവിനു ദൈവവിളിയുണ്ടായാൽ സ്വാർത്ഥോദ്ദേശത്തോടു കൂടി അതിനെ തിരസ്കരിക്കുന്നതും യോഗ്യമല്ല. ദൈവം വാഴ്ത്തിത്തരുന്ന അമുൽമുടി പൂർണ്ണമനസ്സോടെ ചൂടുകതന്നെവേണം. എന്നാൽ യഥാർത്ഥ വിനയം നിമിത്തം തനിക്കു അതിനു യോഗ്യതയില്ലെന്നു ഒരു പിതാവിനു തോന്നുന്നപക്ഷം പിൻവലിയുന്നതിൽ ആക്ഷേപമില്ലായിരിക്കാം. പരുമല കബറടങ്ങിയ ആ വിശുദ്ധ പിതാവിനോടു് സ്ഥാനമേൽക്കണമെന്നു് വി: പത്രോസ് പാത്രിയർക്കീസു ബാവാ ആവശ്യപ്പെട്ടപ്പോൾ അയോഗ്യര, കാരണംപറഞ്ഞു കുറേനാൾ ഒഴിഞ്ഞുമാറി നടന്നുവെന്നും ഒടുവിൽ ബാവായുടെ നിർബന്ധം ഹേതുവാലാണു് തലകുനിച്ചതെന്നും പറഞ്ഞുകേട്ടിട്ടുണ്ടു്. വേറെ ചില തിരുമേനിമാർ "സ്ഥാനാർത്ഥികളായി" നിന്നു സ്ഥാനം കൈക്കലാക്കുകയും താമസിയാതെ വി: സഭയിൽ നിന്നു ഇതരരായി തീരുകയും ചെയ്തിട്ടുണ്ടു്. ഇതു് എല്ലാവർക്കും അറിവുള്ള ഒരു സാധനപാഠമാണു്.

ഈ ഘട്ടത്തിൽ നമ്മുടെ വന്ദ്യപിതാക്കന്മാർ ഒരു കാര്യം ചെയ്താൽകൊള്ളാം. വി. പത്രോസ് പാത്രിയർക്കീസുബാവാ മലങ്കരെ ഏഴു ഭദ്രാസന ഇടവകകൾ സ്ഥാപിച്ചു് എല്ലാ ഇടവകക്കും മേല്പട്ടക്കാരെ വാഴിക്കുകയും മത്യൂസ് അത്താനാസ്യോസ് മെത്രാനേ നീക്കി പകരം പുലിക്കോട്ടിൽ യൗസേപ്പ് മാർ ദീവന്നാസ്യോസ് തിരുമേനിയെ മലങ്കരയ്ക്കു നിയമിക്കുകയും ചെയ്ത ശേഷം തിരിച്ചെഴുന്നെള്ളിയപ്പോൾ കല്പിച്ചതുപോലെ അന്നത്തെ പിതാക്കന്മാർ ഏഴു പേരും വെട്ടിക്കൽ ദയറായിൽ കൂടി നാല്പതു ദിവസത്തെ ഉപവാസം അനുഷ്ഠിച്ചശേഷമാണു് അവർ ഭരണത്തിൽ പ്രവേശിച്ചതു്. അതിന്റെ ഫലമായിട്ടായിരിക്കണം അവർ നടത്തിയ പഴയസിമ്മനാരിക്കേസു് മുതലായ വ്യവഹാരങ്ങൾ പത്തുകൊല്ലംകൊണ്ടു വിജയപ്രദമായി അവസാനിക്കുകയും സഭയിൽ സമാധാനം കൈവരികയും ഭരണം പ്രയോജനകരമായി തീരുകയും ചെയ്തതു്. പിന്നീടു വട്ടശ്ശേരിൽ മെത്രാച്ചനെ നീക്കിയ ശേഷം മാർ കൂറിലോസ് മെത്രാച്ചനും പുതിയരായി വാഴിക്കപ്പെട്ട മേല്പട്ടക്കാരും രംഗപ്രവേശം ചെയ്തപ്പോൾ അവർ ഇങ്ങനെ ഒരു നോമ്പു് എടുത്തതായി അറിവില്ല. അതുകൊണ്ടായിരിക്കാം അവർ തുടങ്ങിയ വ്യവഹാരം മുതലായ പ്രസ്ഥാനങ്ങൾ നാല്പതുകൊല്ലങ്ങൾ കഴിഞ്ഞിട്ടും വിജയപ്രദമാകാതെ കിടക്കുന്നതു്. ഏതായാലും പുതിയ മലങ്കര മെത്രാപ്പോലീത്തായുടെ ആവിർഭാവശേഷം നമ്മുടെ വന്ദ്യപിതാക്കന്മാരെല്ലാവരും ഒരിടത്തുചേർന്നു് ഒരു മൂന്നു ദിവസത്തെ നോമ്പെങ്കിലും എടുത്തിട്ടു ഭരണത്തിൽ പ്രവേശിക്കുന്നതു് അനുഗ്രഹമായിരിക്കുമെന്നു സവിനയം നിർദ്ദേശിച്ചുകൊള്ളുന്നു. (സഭാചന്ദ്രിക)

## ക്ഷയത്തിനു പുതിയ ഔഷധങ്ങൾ

ലോസ് ആൻജലീസിൽ വച്ചു നടന്ന അമേരിക്കൻ കെമിക്കൽസൊസൈറ്റിയുടെ 123–ാമതു സമ്മേളനത്തിൽ, ചില മാരകരോഗങ്ങൾക്കെതിരായി മനുഷ്യൻ നടത്തുന്ന സമരത്തിൽ ഏറ്റവും അടുത്തകാലത്തു് കൈവന്ന പുരോഗതിയുടെ ഒരു സംക്ഷിപ്തചരിത്രം നൽകുകയുണ്ടായി.

ഒരു കൊല്ലം മുൻപു മാത്രം വില്പനയ്ക്കിറക്കിയ 'ഐസോനിയാസിഡ്'' (ഐ. എൻ. എച്ച്) എന്ന ഔഷധം ക്ഷയം മൂലമുള്ള മരണം ഗണ്യമായ തോതിൽ കുറയ്ക്കുന്നതിനു് സഹായിച്ചുകൊണ്ടിരിക്കുന്നു എന്നു് കാലിഫോർണിയയിൽ സ്റ്റാൻഫോർഡു് യൂണിവേഴ്സിറ്റിയിലെ ക്ഷയരോഗവിദഗ്ദ്ധൻ ഡോ: കോർവിൻ ഹിൻഷോ റിപ്പോർട്ടുചെയ്തു. ഐ. എൻ. എച്ച്, ക്ഷയരോഗശസ്ത്രക്രിയാസമയത്തും അതിനുശേഷവും വളരെ ഗുണം ചെയ്യുന്ന ഒരു ഔഷധമാണെന്നു് ഡോ. ഹിൻഷോ പറഞ്ഞു. കാരണം, അപകടപൂർണ്ണമായ ആ ഘട്ടത്തിൽ ഈ ഔഷധം രോഗാണുക്കളുടെ വ്യാപനം തടയുന്നു. ക്ഷയരോഗചികിത്സയ്ക്കു", താരതമ്യേന പുതിയതെന്നു പറയാവുന്ന വേറെ രണ്ടു് ഔഷധങ്ങളും ഭിഷഗ്വരന്മാർക്കു് ഇപ്പോൾ ലഭിച്ചിട്ടുണ്ടു്. സ്ട്രെപ്റ്റോമൈസിനും പാരാ–അമിനോ–സാലിസിലിക് ആസിഡും.

മൂന്നാഴ്ച മുമ്പു് ഉപയോഗത്തിൽ വന്ന ഫ്യുമിഡിൽ എന്ന പുതിയ അണുജീവിനാശകൗഷധം അമിബിക്ക് ഡിസൻട്രിക്ക് ഒരു സിദ്ധൗഷധമായി ഇപ്പോൾ ഉപയോഗിച്ചുവരുന്നു. പ്രസ്തുത ഔഷധം ഈ രോഗം ഉണ്ടാക്കുന്ന സൂക്ഷ്മാണുജീവികളെ കൊല്ലുമെങ്കിലും, അണുജീവികളോടു പോരാടുന്ന ശരീരജീവാണുക്കളെ നശിപ്പിക്കില്ല എന്നു് ഔഷധക്കമ്പനി പ്രസിഡണ്ടു് പ്രസ്താവിച്ചു. (അ: റിപ്പോർട്ടർ)

Licence No. 498 Dated 20-8-1946 Reg. M. 5286

THE CHURCH WEEKLY

# കൊളംബിയായിലെ പ്രോട്ടസ്റ്റൻറു സഭക്കാരും കത്തോലിക്കർ നടത്തുന്ന മതപീഡനവും

(K. V. M.)

തെക്കെ അമേരിക്കയിലെ കൊളംബിയാ സംസ്ഥാനത്തുള്ള പ്രോട്ടസ്റ്റൻറു സഭകളെ അവിടെയുള്ള മതഭ്രാന്തരായ കത്തോലിക്കർ അതികഠിനമായി മർദ്ദിച്ചുകൊണ്ടിരിക്കുന്നു എന്നുള്ള വാർത്ത ഈ നൂറ്റാണ്ടിലെ ഒരതിശയമായി കണക്കാക്കേണ്ടിയിരിക്കുന്നു. ‘മതപീഡ’ തുടരുന്നു സർവ്വശക്തനായ ദൈവത്തിനു മാത്രമെ ഈ പീഡ തടയുവാൻ സാദ്ധ്യമാകുകയുള്ളു. കൊളംബിയ മറെറാരു സ്പെയിൻ രാജ്യമായി മാറിക്കൊണ്ടിരിക്കുന്നു. ഈ കാലഘട്ടം കൊളംബിയായുടെ ചരിത്രത്തിലെ ഉൽക്കണ്ഠാജനകമായ ഒരു പ്രതിസന്ധിഘട്ടമാണു്.” എന്നിപ്രകാരമാണ് തെക്കേഅമേരിക്കയിലെ സുവിശേഷ പ്രവർത്തകസംഘത്തിൻെറ ജനറൽസെക്രട്ടറിയായ റവ: ജോൺ സവഞ്ജ് ഈയിടെ പ്രസ്തുത രാജ്യം സന്ദർശിച്ചശേഷം റിപ്പോർട്ടു ചെയ്തിരിക്കുന്നതു്. അവിടുത്തെ ഭരണകൂടത്തിനും കത്തോലിക്കർക്കും ഈ സ്ഥിതിഗതികളിൽ മാററംവരുത്തുന്നതിനു ഭാവമില്ലത്രെ.

1952-ൽ ഒരു സ്ഥലത്തുതന്നെ ഏഴു പ്രോട്ടസ്റ്റൻറു സഭാനേതാക്കന്മാർ കൊല്ലപ്പെട്ടു. മൂന്നു ദേവാലയങ്ങൾ നശിപ്പിച്ചു. ആറു പള്ളികളും മിഷ്യനറികാമ്പുകളും ബോംബുവർഷത്തിനിരയാക്കപ്പെട്ടു. പന്ത്രണ്ടു പള്ളികൾ കല്ലെറിയപ്പെട്ടു. പന്ത്രണ്ടു വിദ്യാലയങ്ങൾ അടച്ചുപൂട്ടി. 40-ൽപരം ആളുകളെ കാരാഗൃഹങ്ങളിലടച്ചു.

1953 ഫെബ്രുവരി 15-ാംതീയതി ഞായറാഴ്ച റവ: ജോൺ സവഞ്ജ് മെഡ്‌ലിൻ എന്ന സ്ഥലത്തു പ്രസംഗിച്ചു. അതിനടുത്തു അന്നുതന്നെ നടന്ന ഒരു സംഭവം അദ്ദേഹം ഇപ്രകാരം വിവരിക്കുന്നു “ഒരു മിഷ്യനറി പ്രസംഗിച്ചുകൊണ്ടിരുന്നു. അപ്പോൾ മതഭ്രാന്തന്മാരായ ഒരുകൂട്ടം കത്തോലിക്കർ പള്ളിക്കകത്തു പ്രവേശിച്ചു പ്രസംഗകനേയും, പ്രസംഗപീഠത്തെയും തള്ളിമറിച്ചിട്ടു ശ്രോതാക്കളെ കഠിനമായി മർദ്ദിച്ചു. മിഷ്യനറിയുടെ കാറിനു കേടുപാടുകൾ വരുത്തി.” അവിടുത്തെ ഗവൺമെൻറു് ഈദൃശ കാര്യങ്ങളിൽ നടപടി സ്വീകരിക്കുന്നില്ല.

കത്തോലിക്കരുടെ പിൻബലത്തോടുകൂടി ഭരിക്കുന്ന അവിടുത്തെ യാഥാസ്ഥിതിക ഭരണകൂടം യാഥാസ്ഥിതികരല്ലാത്ത രാജ്യസ്നേഹികളെ വഞ്ചകരായിട്ടാണു പരിഗണിക്കുന്നതു്. സംസ്കാരമോ വിദ്യാഭ്യാസമോ ഇല്ലാത്ത കിരാതന്മാരെയാണു് ഗവൺമെൻറു് പോലീസിലേക്കു ചേർത്തുകൊണ്ടിരിക്കുന്നതു്. നിഷ്ഠൂരവും നിശിതവുമായ അധർമ്മപ്രവൃത്തികൾ ചെയ്യുന്നതിനു ഈ പോലീസുകാർ പരിശീലിക്കപ്പെടുന്നു. പോലീസുകാരിലധികവും എക്സ് ജയിൽ പുള്ളികളാണെന്നുള്ളതും. രസാവഹമത്രെ, പോലീസുകാർ ചില സ്ഥലങ്ങളിൽ ക്യാമ്പുചെയ്തു് - കത്തോലിക്കാപുരോഹിതന്മാരുടെ സർട്ടിഫിക്കേറേറാ, യാഥാസ്ഥിതികകക്ഷിക്കു വോട്ടു ചെയ്തു എന്നു കാണിക്കുന്ന രസീതോ കൈവശം ഇല്ലാത്ത പ്രോട്ടസ്റ്റൻറുകാരെ സ്ത്രീപുരുഷ ഭേദമെന്യെ മർദ്ദിക്കുന്നതു തികച്ചും ദയനീയമാണെങ്കിലും കൊളംബിയായിൽ അതു വിനോദമാണത്രെ. ഭവനങ്ങൾ അഗ്നിക്കിരയാകുമ്പോൾ അതിൽ വസിക്കുന്നവർ രക്ഷപെടാതിരിക്കുന്നതിനു പോലീസുകാർ കാവൽനിൽക്കുന്നു.

കൊളംബിയായിലെ നിർദ്ദോഷികളും, ദൈവവിശ്വാസികളുമായ പ്രോട്ടസ്റ്റൻറുകാരെ അമർച്ച ചെയ്യുന്നതിനു റോമിലെ പോപ്പിനും ഒരു കൈയുണ്ടെന്നു വിശ്വസിക്കപ്പെടുന്നു. 35 ശതമാനം സംഭവങ്ങളും കത്തോലിക്കാ പുരോഹിതന്മാരുടെ നേതൃത്വത്തിലാണു നടന്നുകൊണ്ടിരിക്കുന്നതു്. കൊളംബിയായിൽ റോമൻകത്തോലിക്കാ രാഷ്ട്രത്തിനനുസൃതമായ ഒരുഭരണഘടന നിർമ്മിക്കുന്നതിനു അവർ വെമ്പൽ കൊള്ളുന്നു.

ഈ കിരാത മതപീഡനം നീറോകൈസറുടെ പീഡയേയും പിന്നിലാക്കിയിരിക്കുന്നു. ‘പ്രോട്ടസ്റ്റൻറുകാർ പ്രാർത്ഥനയ്ക്കും ഐക്യത്തിനുമായുള്ള ഒരാഹ്വാനമായിട്ടാണ് ഈ പീഡയെ കണക്കാക്കുന്നതെന്നു പറയുമ്പോൾ അവരുടെ ആഴമേറിയ വിശ്വാസം നാംകാണുന്നു. ക്രൈസ്തവ സാക്ഷീകരണത്തിനും സുവിശേഷഘോഷണത്തിനും എതിരായി നിലകൊള്ളുന്ന അവിടുത്തെ ലക്കില്ലാത്ത കത്തോലിക്കർ വിശ്വാസികളുടെ ധ്വംസന വിഷയത്തിൽ കമ്മ്യൂണിസ്റ്റുകാരെയും അതിജീവിച്ചിരിക്കുന്നു. ലോകസമാധാനത്തിനു മതഭ്രാന്തന്മാരെ ഉന്മൂലനം ചെയ്യേണ്ടിയിരിക്കുന്നു. കൊളംബിയായിലെ വിശ്വാസികളുടെ സഹനശക്തിയും തണുത്തുപോകാത്ത ധീരതയും ക്രൈസ്തവസാക്ഷീകരണത്തിനു മാർഗ്ഗദർശനം കൊടുക്കുമെന്നു വിശ്വസിക്കാം. (British Weekly)



Printed & Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.